# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# അറിവ്

## ശ്രീനാരായണഗുരു

അദ്വൈത വേദാന്തശാസ്ത്രം വെളിപ്പെടുത്തുന്ന പതിനഞ്ചു ചെറുഭാഷാപദ്യങ്ങളാണ് അറിവ് എന്ന ഈ ശ്രീനാരായണ കൃതി. അറിവ് എന്നതിനു ബോധം എന്നാണർത്ഥം. ബോധം എന്ന അദ്വൈതവസ്തു മാത്രമാണ് പ്രപഞ്ചത്തിൽ സത്യമായിട്ടുള്ളത് എന്നാണ് ഈ കൃതിയിലെ പ്രതിപാദ്യം.

***ശ്രീ നാരായണഗുരുദേവ കൃതികൾ – സമ്പൂർണ വ്യാഖ്യാനം*** എന്ന കൃതിയിൽ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ അറിവ് എന്ന ഈ ശ്രീനാരായണകൃതിയെ വ്യാഖ്യാനിച്ചിട്ടുണ്ട്. കൂടാതെ, ഈ കൃതിയെ അധികരിച്ച് അദ്ദേഹം നടത്തിയിട്ടുള്ള **പ്രഭാഷണപരമ്പരയുടെ ഓഡിയോ ട്രാക്ക്** MP3 ആയി ശ്രേയസ് വെബ്സൈറ്റിൽ (sreyas.in) നിന്നും ശ്രവിക്കാം, ഡൗൺലോഡ് ചെയ്തു നിങ്ങളുടെ സൗകര്യത്തിൽ കേൾക്കാവുന്നതുമാണ്.

കൂടുതൽ ആത്മീയ ഇ-ബുക്കുകൾക്ക് ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക. (http://sreyas.in)

## അറിവ് – ശ്രീനാരായണഗുരു

അറിയപ്പെട്ടുമിതു വേറ-
ല്ലറിവായീടും തിരഞ്ഞീടുന്നേരം
അറിവിതിലൊന്നായതുകൊ-
ണ്ടറിവല്ലാതെങ്ങുമില്ല വേറൊന്നും.

അറിവില്ലെന്നാലില്ലീ -
യറിയപ്പെട്ടുമെന്നതുണ്ടിതെന്നാലും
അറിവൊന്നില്ലെന്നാലീ-
യറിവേതറിവിന്നതില്ലറിഞ്ഞീടാം.

അറിവിന്നളവില്ലാതേ-
തറിയാമറിവായതും വിളങ്ങുന്നു
അറിവിലെഴുന്ന കിനാവി-
ങ്ങറിവായീടുന്നവണ്ണമങ്ങെല്ലാം.

അറിവിനു നിറവുണ്ടെന്നാ-
ലറിവല്ലാതുള്ളതെങ്ങിരുന്നീടും?
അരിവേതെന്നിങ്ങതുപോ-
യറിയുന്നങ്ങെന്നിതെങ്ങിരുന്നീടും.

അറിവിലിരുന്നു കെടുന്നീ-
ലറിവാമെന്നാലി തെങ്ങിറങ്ങീടും?
അറിവിനെയറിയുന്നീലി-
ങ്ങറിയുംനേരത്തു രണ്ടുമൊന്നായി.

അറിയുംമുൻപേതെന്നാ-
ലറിവില്ലാതൊന്നുമിങ്ങിരിപ്പീല;
അറിവറ്റതിതേതിരു-
ണ്ടറിവെന്നാലൊന്നുമിങ്ങുകാണ്മീല.

അറിയുന്നുണ്ടില്ലെന്നി-
ങ്ങറിയുന്നീലേതിലേതെഴുന്നീടും
അറിയപ്പെട്ടുമെങ്കിലുമ-
ല്ലറിവല്ലെന്നിങ്ങു നമ്മെ നോക്കീടിൽ.

അറിവെന്നന്നേയിതുമു-

ണ്ടറിവുണ്ടെന്നാലിതെങ്ങു നിന്നീടും?
അറിവൊന്നെണ്ണംവേറി-
ല്ലറിവല്ലാതെങ്കിലെന്തിരിക്കുന്നു?

അറിവിന്നിടമൊന്നുണ്ടി-
ല്ലറിയപ്പെട്ടുമെന്നതിന്നു വേറായി
അറിവെന്നാലങ്ങേതീ-
യറിയപ്പെട്ടുമെന്നതേറുമെണ്ണീടിൽ.

അറിയുന്നീലന്നൊന്നീ-
യറിയപ്പെട്ടുമെന്നതുണ്ടു പോയീടും
അറിവിലിതേതറിയുന്നീ-
ലറിവെന്നാലെങ്ങുനിന്നു വന്നീടും?

അറിവിന്നറിവായി നിന്നേ-
തറിയിക്കുന്നിങ്ങു നാമതായിട്ടും;
അറിവേതിനമെങ്ങനെയീ-
യറിയപ്പെട്ടുമെന്നതേതിതോതീടിൽ.

അറിവെന്നതു നീയതു നീ-
ന്നറിവിട്ടറിയപ്പെട്ടുന്നതെന്നായി
അറിയപ്പെട്ടുമിതു രണ്ടൊ-
ന്നറിയുന്നുണ്ടെന്നുമൊന്നതില്ലെന്നും.

അറിവുമതിൻവണ്ണം ചെ-
ന്നറിയുന്നവനിൽ പകർന്നു പിന്നീടും
അറിയപ്പെട്ടുമിതിലൊന്നീ-
യറിവിൻപൊരിവീണു ചീന്തിയഞ്ചായി.

അറിയുന്നവനെന്നറിയാ-
മറിവെന്നറിയുന്നവന്നുമെന്നാകിൽ
അറിവൊന്നറിയുന്നവനോ-
ന്നറിയുന്നതിലാറിതെട്ടുമായീടും.

അറിയപ്പെട്ടുമിതിനൊത്തീ-
യറിവേഴൊന്നിങ്ങുതാന്നുമെട്ടായി
അറിവിങ്ങനെ വേവ്വേറാ-
യറിയപ്പെട്ടുമെന്നതും വിടുർത്തീടിൽ.

## വ്യാഖ്യാനം - പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ

ശ്രീ നാരായണഗുരുവിന്റെ അദ്വൈതാനുഭൂതിയുടെ ആഴം വ്യക്തമാക്കുന്ന മലയാളത്തിലെ ഒരു അദ്വൈത വേദാന്തകൃതിയാണ് 'അറിവ്'. വേദാന്ത സത്യം തെളിഞ്ഞു കിട്ടിയാൽ അത്യന്തം ലളിതവും തെളിയാത്തിടത്തോളം അത്യന്തം ഗൂഢവുമാണ്.

**ഒന്ന്**

അറിയപ്പെടുമിതു വേറ-
ല്ലറിവായീടും തിരഞ്ഞീടുന്നേരം
അറിവിതിലൊന്നായതുകൊ-
ണ്ടറിവല്ലാതെങ്ങുമില്ല വേറൊന്നും.

അറിവ്, അറിയപ്പെടുന്ന പദാർഥങ്ങൾ എന്നിവയുടെ പരമരഹസ്യം വിചാരം ചെയ്തറിയുമ്പോൾ അറിയപ്പെടുന്ന ഈ പ്രപഞ്ചം ബോധസ്വരൂപമായ അറിവ് തന്നെയാണെന്ന് തെളിയും. ഒരിക്കലും അതിൽനിന്നും ഭിന്നമല്ല. ഈ പ്രപഞ്ചാനുഭാവത്തിൽ ബോധം ഒരിക്കലും ഒരിടത്തും മാറ്റമില്ലാതെ കാണപ്പെടുന്നതുകൊണ്ട് എവിടെയും വസ്തുവായിബോധമല്ലാതെ മറ്റൊന്നും ഇല്ലെന്നു കാണേണ്ടതാണ്.

അറിവ് എന്നത് ബോധവും അറിയപ്പെടുന്ന പദാർത്ഥം എന്നത് ജഡവും ആണ്. ബോധം ഒരു മാറ്റവും കൂടാതെ ബോധമായിത്തന്നെ നിൽക്കുന്നു; അറിയപ്പെടുന്ന ജഡം ഉണ്ടായിമറഞ്ഞു മാറി മാറി വരുന്നു.

സ്വന്തം ഉണ്മ അനുഭവിക്കാനും ജഡങ്ങളുടെ ഉണ്മ അനുഭവിക്കാനും കഴിവുള്ള വസ്തുവാണ് ബോധം. ബോധം സ്വയം ഉണ്ടെന്നറിയുന്നു, ജഡങ്ങളെ ഉണ്ടെന്നറിയുന്നു. സ്വന്തം ഉണ്മതന്നെ അറിയാൻ കഴിയാത്ത വസ്തുവാണ് ജഡം. അതായത് ബോധം സ്വയം അംഗീകരിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്ന ഒരു കൃത്രിമ ദർശനം മാത്രമാണ് ജഡം. ബോധത്തിൽ നിന്നും ഭിന്നമായ ഒരു വസ്തുസ്ഥിതിയെ ജഡത്തിനില്ല.

ബോധമുണ്ടോ അനുഭവമുണ്ട്, ബോധമില്ലേ അനുഭവമില്ല.

**രണ്ട്**

അറിവില്ലെന്നാലില്ലീ -
യറിയപ്പെടുമെന്നതുണ്ടിതെന്നാലും
അറിവൊന്നില്ലെന്നാലീ-
യറിവേതറിവിന്നതില്ലറിഞ്ഞീടാം.

ബോധം ഇല്ലെന്നു വന്നാൽ അറിയപ്പെടുന്നതായി തോന്നുന്ന ജഡദർശനങ്ങൾ ഇല്ലതന്നെ. ഈ അറിയപ്പെടുന്നത് ഉണ്ടെന്നാരെങ്കിലും കരുതുന്നുണ്ടെങ്കിൽ ബോധത്തിലല്ലാതെ മറ്റെവിടെയെങ്കിലും ഈ ജഡങ്ങൾ ഉള്ളതായി അനുഭവപ്പെടുന്നുണ്ടോ എന്ന് ചിന്തിക്കേണ്ടതാണ്. അങ്ങനെ ചിന്തിച്ചാൽ ജഡത്തിന്റെ  അനുഭവം മറ്റൊരിടത്തും ഇല്ലെന്നു കാണാൻ കഴിയും.

അനുഭവം ബോധത്തിന്റെ മാത്രം സ്വഭാവമാണ്. ബോധാമില്ലെന്നു വന്നാൽ അറിയപ്പെടുന്നതൊക്കെ അനുഭവമില്ലാതാകും. അനുഭവത്തിലില്ലാതാകുക എന്നുപറഞ്ഞാൽ നിലനിൽപ്പില്ലാതാകുക എന്നാണർത്ഥം.

ഒരു വസ്തു അനുഭവത്തിലില്ലെന്നു വച്ച് അതിന് നിലനിൽപ്പില്ലെന്നു വരുമോ? അനുഭവത്തിലില്ലെങ്കിൽ പിന്നെ ആ വസ്തു ഉണ്ടെന്നെങ്ങനെ തീരുമാനിക്കും?

ഒരാളിന്റെ അനുഭവത്തിൽ ഇല്ലെങ്കിലും മറ്റൊരാളിന്റെ  അനുഭവത്തിൽ അതുല്ലതായി ഭാവിച്ചു കൂടെ? ആരനുഭവിച്ചാലും അനുഭവത്തിലേ ഒരു വസ്തു ഉള്ളതായിത്തീരൂ എന്നല്ലേ അതിനർത്ഥം. മറ്റൊരാളും അനുഭവിക്കുന്നത് ബോധത്തിൽ തന്നെയാണെന്നോർക്കണം.  ആർക്കു എവിടെയായാലും അനുഭവം ബോധത്തിന്റെ  സ്വഭാവമാണ്. അതുകൊണ്ട് ബോധത്തിലേ ജഡം ഉള്ളതായി ഭവിക്കൂ. ബോധമുണ്ടോ ജഡമുണ്ട് , ബോധമില്ലേ ജടമില്ല.

**മൂന്ന്**

അറിവിന്നളവില്ലാതേ-
തറിയാമറിവായതും വിളങ്ങുന്നു
അറിവിലെഴുന്ന കിനാവി-
ങ്ങറിവായീടുന്നവണ്ണമങ്ങെല്ലാം.

ബോധത്തിന് വ്യക്തികളിൽ അൽപ്പാൽപ്പമായി പ്രകാശിക്കുന്ന നിലവിട്ട് എങ്ങും നിറഞ്ഞു തിങ്ങുന്ന ആദിയോ അവസാനമോ ഇല്ലാത്ത നിലയിലും അതിനെ സ്വയം അറിയാൻ കഴിയും. ജഡസ്പർശമില്ലാതെ ശുദ്ധ ബോധമായി ആ നിലയിലും അത് സ്വയം പ്രകാശിച്ചു നിൽക്കും. അതുകൊണ്ട് ഈ പ്രപഞ്ചഘടകങ്ങളെയെല്ലാം അറിയപ്പെടുന്നവയെന്ന നിലയിൽ അനന്തമായ ബോധത്തിൽ സംഭവിക്കുന്ന ഒരു സ്വപ്നദർശനം മാത്രം.

ജഡസങ്കൽപ്പങ്ങളെ മുഴുവൻ നിരോധിച്ചിട്ട് ബോധത്തെ ശുദ്ധമാക്കാൻ കഴിയും എന്നു പുരാതന ഋഷിമാർ മുതൽ ശ്രീ നാരായണഗുരു വരെ പരീക്ഷണം നടത്തി തെളിയിച്ചു. മാത്രമല്ല അപ്പോൾ ബോധം തന്റെ അൽപ്പഭാവമുപേക്ഷിച്ചു സർവ്വത്ര നിറഞ്ഞു തിങ്ങുന്ന അനന്തബോധമായി മാറി പൂർണ്ണത കൈക്കൊള്ളുന്നതായും അനുഭവിച്ചു. സ്വദേഹംപോലും മറഞ്ഞുപോയിട്ട് ജഡസ്പർശമില്ലാത്ത സമാധ്യാനുഭാവത്തിൽ അനന്തബോധം തെളിയും. അറിവിൽ അനുഭവപ്പെടുന്ന ജഡദർശനങ്ങളെല്ലാം സ്വപ്നത്തിലെ കാഴ്ചകൾപോലെ അറിവിന്റെ തന്നെ

രൂപാന്തരങ്ങളാണ്. അന്വേഷണത്തിന്റെ ആരംഭത്തിൽ ബോധമെന്നും ജഡമെന്നും രണ്ടുണ്ടെന്നു തോന്നി; എന്നാൽ വസ്തുസ്ഥിതി പ്രത്യക്ഷമായി അനുഭവപ്പെട്ടതോടെ അറിവ് മാത്രമേ വസ്തുവായുള്ളൂവെന്നും ജഡങ്ങളെല്ലാം സ്വപ്നദൃശ്യങ്ങൾ പോലെ അറിവിലെ തന്നെ വെറും കാഴ്ചകളാണെന്നും വ്യക്തമാകുന്നു; അങ്ങനെ സത്യം തെളിയുന്നു.

**നാല്**

അറിവിനു നിറവുണ്ടെന്നാ-
ലറിവല്ലാതുള്ളതെങ്ങിരുന്നീടും?
അരിവേതെന്നിങ്ങതുപോ-
യറിയുന്നങ്ങെന്നിതെങ്ങിരുന്നീടും.

ബോധം എങ്ങും നിറഞ്ഞുതിങ്ങുന്ന സമ്പൂർണ്ണ വസ്തുവാണെന്ന് തീരുമാനമായാൽ അറിവിൽ നിന്നും ഭിന്നമായ ഒന്ന് എവിടെയാണിരിക്കുക? സമ്പൂർണ്ണമായ ആ ബോധം ചെന്ന് ഇവിടെ ഏതാണ് ബോധം എന്നനുഭവിക്കുക എന്നത് എങ്ങനെ സംഭവിക്കും?

പ്രപഞ്ചാനുഭാവത്തിലെ സർവ്വവ്യാപിയായ വസ്തു ബോധാമാണെന്ന് യുക്തിക്കും അനുഭവത്തിനും തെളിഞ്ഞാൽ, ബോധത്തിനല്ലാതെ മറ്റൊന്നിനിരിക്കാൻ സ്ഥലമെവിടെ? വേറെ വസ്തുവുണ്ടെന്നു തോന്നുന്നെങ്കിൽ സർവ്വവ്യാപിയായ വസ്തുവിൽ തന്നെയുള്ള വെറും രൂപാവിർഭാവങ്ങളാണ് അവ. രൂപങ്ങൾ ഉണ്ടാകുന്നതിന് മുൻപും നിലനിൽക്കുമ്പോഴും മറഞ്ഞു കഴിഞ്ഞാലും വസ്തു സർവ്വവ്യാപിയായ ബോധം മാത്രം.

ബോധം രണ്ടിന്റെ തോന്നലില്ലാതെ സ്വാനുഭാവത്തോടെ സ്വയം പ്രകാശിച്ചു നിൽക്കും. ഈ സമാധ്യനുഭവം മനുഷ്യബുദ്ധിക്ക് ഗ്രഹിക്കാൻ പ്രയാസമാണ്. അറിവ്, അറിയുന്നവൻ എന്നിങ്ങനെ രണ്ടായി നിന്നുകൊണ്ടുള്ള അറിവ് മാത്രമേ മനുഷ്യബുദ്ധിക്ക് ഗ്രഹിക്കാൻ പറ്റൂ. ഇത് രണ്ടും ഒന്നായിത്തീരുന്നിടത്തെ അനുഭവം ഒന്നായിതീർന്നുതന്നെ അനുഭവിച്ചറിയേണ്ടതാണ്. അങ്ങനെ, ബോധത്തിന്റെ സ്വാനുഭൂതിയാണ് അദ്വൈതാനുഭൂതി.

**അഞ്ച്**

അറിവിലിരുന്നു കെടുന്നീ-
ലറിവാമെന്നാലി തെങ്ങിറങ്ങീടും?
അറിവിനെയറിയുന്നീലി-
ങ്ങറിയുംനേരത്തു രണ്ടുമൊന്നായി.

സർവ്വത്ര പരിപൂർണ്ണമായ ബോധാനുഭവം ഒരിക്കലും ഇല്ലാതാകുന്നില്ലെന്നു വന്നാൽ ഈ ബോധവസ്തു പിന്നെ എവിടെ മറയാനാണ്? ഈ പൂർണ്ണബോധം സാക്ഷാത്കരിച്ചു

അനുഭവിക്കുമ്പോൾ ബോധത്തെ മാറി നിന്നറിയേണ്ടിവരുന്നില്ല. അവിടെ അറിവും അറിയപ്പെടുന്നതും ഒന്നായിത്തീരുന്നു.

'ഞാൻ ഞാൻ' എന്ന അനുഭവം സ്വന്തം വ്യക്തിത്വം വെടിഞ്ഞു പൂർണ്ണബോധവുമായി ഒന്നുചേർന്ന് അമൃതമയമായ കട്ടിപിടിച്ച ഒരു ബോധസമുദ്രം തെളിയും. ലൂകികങ്ങളായ എല്ലാ അറിവുകളും അറിവ്, അറിയപ്പെടുന്നത് എന്നിങ്ങനെ രണ്ടായി പിരിഞ്ഞ് അനുഭവപ്പെടുന്നു. പൂർണ്ണസാക്ഷാത്കാരത്തിൽ ഇതുരണ്ടും ഒരു ബോധസമുദ്രമായി മാറി, രണ്ടില്ലാത്ത അദ്വൈത ബോധസമുദ്രമായി അനുഭവപ്പെടുന്നു. സദാപൂർണ്ണമായ അദ്വൈതവസ്തു ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല.

**ആറ്**

അറിയുംമുൻപേതെന്നാ-
ലറിവില്ലാതൊന്നുമിങ്ങിരിപ്പീല;
അറിവറ്റതിതേതിരു-
ണ്ടറിവെന്നാലൊന്നുമിങ്ങുകാണ്മീല.

ഈ പ്രപഞ്ചത്തെ ഇങ്ങനെ അറിയുന്നതിനുമുമ്പ് ഇതെന്തായിരുന്നു എന്നുചോദിച്ചാൽ അറിവില്ലാതെ ഒന്നിനും നിലനിൽപ്പില്ലെന്നു ധരിക്കേണ്ടതാണ്. അതായത് ഈ പ്രപഞ്ചത്തെ ഇങ്ങനെ അറിയുന്നതിനുമുമ്പ് ഇത് ശുദ്ധമായ അറിവ് അഥവാ ബോധം തന്നെയായിരുന്നു എന്നറിയേണ്ടാതാണ്. അറിവിൽ പെടാത്ത പദാർത്ഥം ഏതാണ് ; അങ്ങനെയൊന്നില്ലെന്ന് താല്പര്യം. അറിവിന് അവസാനമുണ്ടെന്നു വന്നാൽ പിന്നെ ഒന്നുംതന്നെ കാണ്മാനുമുണ്ടാവില്ല.

ബോധത്തിലല്ലാതെ ഒരു പദാർത്ഥത്തിന്റെയും ഉണ്മ മറ്റൊരിക്കലും ഒരിടത്തും അനുഭവപ്പെടുകയില്ല. 'അറിവറ്റ്' അഥവാ ബോധം ഇല്ലാതായി എന്നു വന്നാൽ, ബോധത്തിന് ഒരവസാനമുണ്ട് എന്നു വന്നാൽ, പിന്നത്തെ സ്ഥിതി 'ബോധവുമില്ല, ജഡവുമില്ല' എന്നതായിരിക്കും. അങ്ങനെ ശൂന്യസ്ഥിതിയിൽ നിന്നും ഒന്നിനും പൊന്തിവരാനോ മറയാനോ സാധ്യമല്ല.

**ഏഴ്**

അറിയുന്നുണ്ടില്ലെന്നി-
ങ്ങറിയുന്നീലേതിലേതെഴുന്നീടും
അറിയപ്പെടുമെങ്കിലുമ-
ല്ലറിവല്ലെന്നിങ്ങു നമ്മെ നോക്കീടിൽ.

അന്തർമുഖമായി ഓരോരുത്തരും 'ഞാനാര്' എന്ന വസ്തുത തിരഞ്ഞാൽ 'ഞാൻ ഉണ്ട്' എന്നു

നല്ലപോലെ അറിയുന്നു. 'ഞാൻ ഇല്ല' എന്നു ഉള്ളിലൊരിക്കലും അനുഭവിക്കുന്നില്ല. അങ്ങനെയാണെങ്കിൽ അറിവിൽ നിന്നാണോ അറിയപ്പെടുന്നതുണ്ടാകുന്നത് അതോ അറിയപ്പെടുന്നതിൽ നിന്നും അറിവുണ്ടാകുന്നോ? പ്രപഞ്ചഘടകങ്ങൾ അറിയപ്പെടുന്നുണ്ടെങ്കിലും ഈ പ്രപഞ്ചാനുഭവത്തിൽ അത് ഇരുട്ടിൽ നിന്നും ആരംഭിക്കുന്ന അനുഭവമല്ല എന്നറിയാൻ ഈ ആത്മാന്വേഷണംകൊണ്ട് കഴിയും

സ്വയം പ്രകാശിക്കുന്ന ബോധത്തിൽ നിലനിൽക്കുന്നവയായതുകൊണ്ട് അറിയപ്പെടുന്ന ജഡങ്ങളും ഇരുട്ടിൽനിന്നും ആരംഭിക്കുന്ന അനുഭവമല്ല. അനുഭവത്തിന്റെ മുഴുവൻ കേന്ദ്രം അനുഭവിക്കുന്നവനായ 'ഞാൻ' ആണെന്ന കാര്യം ആരും എതിർക്കുകയില്ല. ആരാണീ 'ഞാൻ'? സ്വയം ഉണ്മ അനുഭവിക്കുന്ന അറിവ് അഥവാ ബോധം തന്നെയാണീ ഞാൻ. ഈ ബോധത്തിന് 'ഞാൻ ഉണ്ട്' എന്ന അനുഭവം മാത്രമേയുള്ളൂ. മറ്റെല്ലാം ഇല്ലെന്നനുഭവിക്കാൻ കഴിയുമെങ്കിലും 'ഞാനില്ല' എന്നു ഈ ബോധത്തിന് ഒരിക്കലും അനുഭവിക്കാൻ കഴിയുകയില്ല. ഞാൻ ഇല്ലെങ്കിൽ ഇല്ലെന്നു പിന്നെആരനുഭവിക്കും? അപ്പോൾ അനുഭവത്തിന്റെ മുഴുവൻ കേന്ദ്രമായ ഞാൻ സ്വയം പ്രകാശിക്കുന്ന ഉണ്മയാണ്.

### എട്ട്

അറിവെന്നന്നേയിതുമു-
ണ്ടറിവുണ്ടെന്നാലിതെങ്ങു നിന്നീടും?
അറിവൊന്നെണ്ണംവേറി-
ല്ലറിവല്ലാതെങ്കിലെന്തിരിക്കുന്നു?

അറിവായ ബോധം എന്നുമുതലുണ്ടോ അന്നുമുതലേ അറിയപ്പെടുന്ന ഈ പ്രപഞ്ചവുമുണ്ട്. അറിവായ ബോധം പൂർണ്ണമായി തെളിഞ്ഞാൽ അറിയപ്പെടുന്ന ഈ പ്രപഞ്ചത്തിനു പിന്നെ നിലനിൽപ്പെവിടെ? പിന്നെ നിലനില്പ്പില്ലെന്നു ഭാവം. ബോധം എസിടെയും ഒന്നുതന്നെ. ബോധം പലതില്ല. ബോധം പലതില്ലെങ്കിൽ പിന്നെ ബോധമല്ലാതെ വസ്തു വേറെ എന്തുണ്ട്?

അറിയപ്പെടുന്നതൊക്കെ തുടങ്ങിയതും നിലനിൽക്കുന്നതും അറിവിൽ അഥവാ ബോധത്തിലാണ്. തുടങ്ങുന്നതിനുമുമ്പ് അവ ബോധം തന്നെയായിരുന്നു. ഇനി ഒടുങ്ങിയാലോ ബോധം തന്നെയായിത്തീരും. അതുകൊണ്ട് തൽക്കാലം നിലനിൽക്കുമ്പോഴും അവ ബോധം തന്നെയാണ്.

രണ്ടില്ലെങ്കിലും ഭിന്നമെന്നുതോന്നുന്ന ഈ പ്രപഞ്ച പതിഭാസം ആദ്യന്തരഹിതമായ അറിവിൽ എക്കാലത്തുമുള്ള ഒരു മായാഭ്രമമാണ്. ബോധം വസ്തുസ്വരൂപവും പ്രപഞ്ചം അതിന്റെ സ്വഭാവവും. സ്വരൂപത്തിൽ നിന്നും സ്വഭാവം ഭിന്നമെന്നു പ്രഥമവീക്ഷണത്തിൽ തോന്നാമെങ്കിലും ഭിന്നമല്ലെന്ന് ചിന്തിച്ചും അനുഭവിച്ചും അറിയാൻ കഴിയും.

അനുഭവത്തിന്റെ കേന്ദ്രം എവിടെയുമുള്ള ആരുടെ അനുഭവത്തിലും ബോധം തന്നെയാണ്. ബോധത്തിൽ ചിന്തകളോ വികാരങ്ങളോ നാമരൂപങ്ങളോ ഒക്കെ മാറിമാറി അനുഭവപ്പെടാം.

**ഒൻപത്**

അറിവിന്നിടമൊന്നുണ്ടി-
ല്ലറിയപ്പെട്ടുമെന്നതിന്നു വേറായി
അറിവെന്നാലങ്ങേതീ-
യറിയപ്പെട്ടുമെന്നതേറുമെണ്ണീടിൽ.

ബോധത്തിന് നിർവ്വികൽപ്പദശയിൽ എല്ലാ ജഡപ്രതിഭാസങ്ങളെയും ഒഴിപ്പിച്ചുമാറ്റിയിട്ട് പൂർണ്ണവും സ്വതന്ത്രവുമായി നിൽക്കാൻ കഴിയും. അറിയപ്പെടുന്ന പ്രപഞ്ചത്തിന് അറിവിൽ നിന്നും മാറി സ്വതന്ത്രമായി നിലനിൽപ്പില്ല. ഈ പ്രപഞ്ചാനുഭവത്തിൽ ഇതാണ് സ്ഥിതിയെങ്കിൽ യഥാർത്ഥമായ വിജ്ഞാനം ഏതാണ്? അറിവാണോ അറിയപ്പെടുന്നതാണോ? ഈ അറിയപ്പെടുന്നതാണ് യഥാർത്ഥ വിജ്ഞാനമെന്നു പറയുകയാണെങ്കിൽ അറിയുന്തോറും എണ്ണത്തിൽ അത് കൂടികൊണ്ടിരിക്കും, അവയെ ഒരിക്കലും പൂർണ്ണമായി അറിയാൻ കഴിയുകയില്ലെന്ന് ഭാവം.

നാമരൂപസങ്കൽപ്പങ്ങളെ ഉപേക്ഷിച്ച്, ബോധത്തെ ആനന്ദഘനമായും പൂർണ്ണമായും സ്വതന്ത്രമായി അനുഭവിക്കാം. അറിയപ്പെട്ടിരുന്ന ഈ അനുഭവദശയെയാണ് വേദാന്തശാസ്ത്രം നിർവ്വികൽപ്പസമാധി എന്നുപറയുന്നത്.

അതായത്, ബോധത്തിന് പൂർണ്ണമായി സ്വതന്ത്രമായി നിൽക്കാൻ കഴിയും. ബോധം കൈവേട്നിഞ്ഞാൽ അറിയപ്പെടുന്ന പ്രപഞ്ചത്തിന് പിന്നെ നിലനിൽപ്പില്ല. ബോധമാണ് വസ്തു എന്ന അറിവാണ് യഥാർത്ഥ വിജ്ഞാനം.

അറിയപ്പെടുന്ന ജഡ രൂപങ്ങളെ ഒന്നൊന്നായി വിശകലനം ചെയ്തു ഒരാൾ യഥാർത്ഥ വിജ്ഞാനം നേടാൻ ശ്രമിക്കുന്നു എന്നു കരുതുക. ഒരിക്കലും അതിനവസരമുണ്ടാകില്ല. കാരണം ജഡരൂപങ്ങളെ വിശകലനം ചെയ്തു മുന്നോട്ടുപോകുന്തോറും പുതിയ പുതിയ രൂപങ്ങൾ പ്രത്യക്ഷപ്പെട്ടുകൊണ്ടേയിരിക്കും. അതായത്, പുറത്തേക്കുള്ള ഈ അന്വേഷണത്തിൽക്കൂടി നിലനിൽപ്പിന്റെ യഥാർത്ഥ വിജ്ഞാനം ഒരിക്കലും തെളിയുകയില്ല.

സത്യം മറഞ്ഞുപോയിരിക്കുന്നത് അവനവന്റെ ഉള്ളിലാണ്. അതുകൊണ്ട് അവിടെയാണ് ആദ്യമായി കണ്ടെത്തേണ്ടത്.

**പത്ത്**

അറിയുന്നീലന്നൊന്നീ-
യറിയപ്പെട്ടുമെന്നതുണ്ടു പോയീട്ടും
അറിവിലിതേതറിയുന്നീ-
ലറിവെന്നാലെങ്ങുനിന്നു വന്നീടും?

എണ്ണമറ്റ ജഡരൂപങ്ങൾ എണ്ണിയെണ്ണി വേർതിരിച്ചു കൊണ്ടിരിക്കുമ്പോൾ ബോധം എന്ന ഒന്ന് അവയെ അറിയുന്നില്ല. എന്നുവന്നാൽ അറിയപ്പെട്ടുകൊണ്ടിരിക്കുന്ന അവയെല്ലാം ഇല്ലാതാകും. ബോധത്തിൽ ഈ അറിയപ്പെടുന്നത് ഏതാണ് അനുഭവപ്പെടാത്തത്? എല്ലാം അനുഭവപ്പെടുന്നു എന്നുഭാവം. എന്നാൽ അറിയുന്ന ബോധം മറ്റു ഏതിൽ നിന്ന് വരാനാണ്? മറ്റൊന്നിൽ നിന്നും വരുന്നതല്ലെന്ന് ഭാവം.

പൂർണ്ണബോധം സ്വയം പ്രകാശിക്കുന്ന ഉത്പത്തി നാശരഹിതമായ സത്യമാണ്. അറിയപ്പെടുന്ന ജഡരൂപങ്ങൾ എണ്ണിതിട്ടപ്പെടുത്താൻ നോക്കുന്തോറും അവയുടെ സംഖ്യ കൂടി വരുന്നു. എന്നാൽ അവയുടെ സംഖ്യ എത്രതന്നെ കൂടിയാലും ബോധമെന്ന ഒന്ന് അവയെ അറിയാനായില്ലെന്നുവന്നാൽ അവയെല്ലാം അപ്പാടെ ഇല്ലാതാകും.

ബോധം ഇല്ലെങ്കിലും ജഡപദാർത്ഥങ്ങൾ ഉണ്ടെന്നു പറഞ്ഞുകൂടെ? ഉണ്ടെന്നാര് പറയും? ജഡം ഉണ്ടെന്നു പറയാൻ ബോധത്തിനല്ലാതെ മറ്റെന്തിനെങ്കിലും കഴിയുമോ? അതുകൊണ്ട് ബോധത്തിൽനിന്നും ജഡം ഉള്ളതാകാം. ബോധത്തിന് മറ്റൊന്നിൽനിന്നും ഉള്ളതാകാൻ പറ്റുകയേയില്ല.

**പതിനൊന്ന്**

അറിവിന്നറിവായി നിന്നേ-
തറിയിക്കുന്നിങ്ങു നാമതായിടും;
അറിവേതിനമെങ്ങനെയീ-
യറിയപ്പെട്ടുമെന്നതേതിതോതീടിൽ.

വ്യക്തികളിൽ ജീവാത്മാവായി നിന്ന് പ്രപഞ്ചത്തെ അറിയുന്ന ബോധാംശങ്ങൾക്കെല്ലാം ആശ്രയമായ പൂർണ്ണബോധമായി വർത്തിച്ചു ഈ ലോകത്തിൽ ഏതു സത്യമാണോ എല്ലാ അറിവുകൾക്കും ഉറവിടമായി സ്ഥിതി ചെയ്യുന്നത് നമ്മളെല്ലാം ആ സത്യം തന്നെയാണെന്നറിയേണ്ടാതാണ്. പൂർണ്ണ ബോധത്തിന്റെ സക്ഷാത്കാരാനുഭവം എന്ത്? അതെങ്ങനെ നേടാം? ഇക്കാര്യങ്ങൾ മനനം ചെയ്തറിയുമെങ്കിൽ പിന്നെ ഈ അറിയപ്പെടുന്ന പ്രപഞ്ചത്തിന് ഭിന്നമായ സ്ഥിതിയെവിടെ? പ്രപഞ്ചവും അതോടെ ബോധമയമായി അനുഭവപ്പെടുമെന്ന് ഭാവം.

വ്യക്തി ശരീരങ്ങളിലിരുന്നുകൊണ്ട് പ്രപഞ്ചത്തെയറിയുന്ന ബോധാംശങ്ങൾ ഞാൻ ഞാൻ എന്നിങ്ങനെ സകലരിലും സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നു. ബോധാംശത്തിന്റെ ഉറവിടമായ പൂർണ്ണബോധത്തെ അനുഭവിക്കുന്നതാണ് സാക്ഷാത്കാരം. സങ്കൽപ്പങ്ങളെ പാടെ ഒഴിച്ചുമാറ്റി സാക്ഷാത്കരിക്കുന്ന പൂർണ്ണബോധത്തിൽ അറിയപ്പെടുന്ന പ്രപഞ്ചത്തിന്റെ നിഴൽപോലും ഉണ്ടായിരിക്കുകയില്ല.

**പന്ത്രണ്ട്**

അറിവെന്നതു നീയതു നീ-
ന്നറിവിട്ടറിയപ്പെടുന്നതെന്നായി
അറിയപ്പെടുമിതു രണ്ടാ-
ന്നറിയുന്നുണ്ടെന്നുമൊന്നതില്ലെന്നും.

'നീ' എന്ന പദം കൊണ്ട് പറയപ്പെടാവുന്ന ജീവാത്മാവ് പൂർണ്ണമായ ബോധം അഥവാ ബ്രഹ്മം തന്നെയാണ്. ആ ബ്രഹ്മം തന്റെ സ്വരൂപത്തിന്റെ ഒരംശം കൊണ്ട് അറിയപ്പെടുന്ന ദൃശ്യമായി ഭാവിച്ചു. തുടർന്ന് ദൃശ്യം രണ്ടായി പിളർന്നു.അതിൽ ഒന്ന് ഉണ്ടെന്നറിയപ്പെടുന്നു. ഒന്ന് അറിയപ്പെടുന്നതില്ല എന്നറിയപ്പെടുന്നു.

അറിയപ്പെടുന്ന പ്രപഞ്ചത്തിലെ എല്ലാ അറിവുകളും ഉണ്ട്, ഇല്ല എന്ന രണ്ടാനുബവങ്ങൾ കൂടി ച്ഹെർന്നവ യാണ്. അറിയപ്പെടുന്നതുണ്ട്, അറിയപ്പെടുന്നതില്ല എന്നാണീയനുഭവങ്ങളുടെ സ്വരൂപം. അറിയപ്പെടാത്തതിന് ഉണ്ടാകാനോ ഇല്ലാതാകാനോ സാധ്യമല്ല. അറിവിന്റെ ഈ സാപേക്ഷികസ്ഥിതി മാറി പൂർണ്ണമാകുന്നതാണ് ബ്രഹ്മാനുഭവം.

**പതിമൂന്ന്**

അറിവുമതിൻവണ്ണം ചെ-
ന്നറിയുന്നവനിൽ പകർന്നു പിന്നീടും
അറിയപ്പെടുമിതിലൊന്നീ-
യറിവിൻപൊരിവീണു ചീന്തിയഞ്ചായി.

പൂർണ്ണമായ ബോധം ഒരു ഭാഗത്ത് അറിയപ്പെടുന്നതിന്റെ കാഴ്ചയുളവാക്കിയതുപോലെ മറുഭാഗത്ത് അറിയുന്നവന്റെ തോന്നലുളവാക്കി. തുടർന്ന് അറിയപ്പെടുന്നതായി തോന്നിയ ഭാഗത്ത് ഈ അറിവിന്റെ ഒരംശം വീണ്ടും സ്പന്ദിച്ച് അത് പിളർന്ന് ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന അഞ്ചെണ്ണമായി വേർതിരിഞ്ഞു.

അറിവിന്റെ ഒരു ഭാഗം ആദ്യം ഉണ്ട്, ഇല്ല എന്ന സാപേക്ഷഘടകത്തോടുകൂടി സാമാന്യ രൂപേണ അറിയപ്പെടുന്നതായി തീർന്നു. മറുഭാഗം ഞാൻ ഞാൻ എന്നിങ്ങനെ അറിയുന്നവന്റെ തോന്നലുളവാക്കി.ഇവിടെ ഞാൻ , ഞാൻ എന്ന അഹംബോധമാണ് അറിയുന്നവൻ. ഉണ്ട്, ഇല്ല എന്നിങ്ങനെ സാമാന്യരൂപത്തിൽ പ്രകാശിക്കുന്ന അറിയപ്പെടുന്നത് അന്തകരണത്തിന്റെ അഥവാ മനസ്സിന്റെ സൂക്ഷ്മഭാവമാണ്. അറിയുന്നവനെ അഹങ്കാരമെന്നും അറിയപ്പെടുന്നതിനെ ബുദ്ധി എന്നും വിളിക്കാം. ഇവ രണ്ടും ചേർന്നതാണ് അന്തകരണത്തിന്റെ സൂക്ഷ്മരൂപം. ഇതിൽ അറിയപ്പെടുന്നത് അഞ്ചായി പിരിഞ്ഞ് ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന ഭൂത തന്മാത്രകൾ ഉണ്ടായി.

**പതിനാല്**

അറിയുന്നവനെന്നറിയാ-
മറിവെന്നറിയുന്നവന്നുമെന്നാകിൽ
അറിവൊന്നറിയുന്നവനോ-
ന്നറിയുന്നതിലാറിതെട്ടുമായീടും.

അറിയുന്നവനായ അഹങ്കാരത്തിനും അറിയുന്നവനാണ് ഞാൻ എന്ന ബോധമുണ്ട് എന്നതാണ് അറിവ്, എന്നുവന്നാൽ അറിവ് ഒരെണ്ണം, അറിയുന്നവനായ അഹങ്കാരം ഒരെണ്ണം, അറിയപ്പെടുന്നവായി; ബുദ്ധി, പഞ്ച തന്മാത്രകൾ എന്ന ആറെണ്ണം; ഈ അറിവ് ഇങ്ങനെ എട്ടായും വേർതിരിയുന്നു.

ഞാൻ ഉണ്ട് എന്ന് അഹങ്കാരം അറിയുന്നു. ബോധം ഉണ്മയുടെ അനുഭവം അഹങ്കാരത്തിലേക്ക് പകരുന്നതുകൊണ്ടാണങ്ങനെ അറിയാൻ കഴിയുന്നത്. ഞാൻ ബുദ്ധിയും പഞ്ചതന്മാത്രകളെയും അറിയുന്നുണ്ട് എന്നും അഹങ്കാരം അറിയുന്നു. ബോധത്തിന്റേതായ ഉണ്മ അഹങ്കാരം വഴി ബുദ്ധിക്കും പഞ്ചതന്മാത്രകൾക്കും പകർന്നു കിട്ടുന്നതുകൊണ്ടാണ് അങ്ങനെ അറിയാൻ കഴിയുന്നത്. നേരത്തെ ഏഴായി വേർതിരിഞ്ഞു കണ്ട അറിവ് ആ വേർതിരിവിൽ തന്നെക്കൂടി പ്രത്യേകമാക്കി നിരുത്തുന്നതോടെ എട്ട് ഘടകങ്ങളായി ഭിന്നിച്ചതുപോലെ തോന്നാനിടവരുന്നു. ആ എട്ട് ഘടകങ്ങളാണ് അറിവ് , അറിവ്, അറിയുന്നവൻ, ബുദ്ധി, പഞ്ചതന്മാത്രകൾ എന്നിവ. ചിന്തിക്കുന്ന ഒരാൾക്ക് ഈ എട്ടും അറിവ് അഥവാ ബോധം തന്നെയാണെന്ന് കാണാൻ കഴിയും.

**പതിനഞ്ച്**

അറിയപ്പെടുമിതിനൊത്തീ-
യറിവേഴൊന്നിങ്ങുതാനുമെട്ടായി
അറിവിങ്ങനെ വേവ്വേറാ-
യറിയപ്പെടുമെന്നതും വിടുർത്തീടിൽ.

അറിയപ്പെടുന്നവയോട് മേൽക്കാണിച്ച അറിവ് കൂടിച്ചേർന്ന് ഏഴും പിന്നെ ഒന്നു താനും ചേർന്ന് എട്ടായി വേർതിരിയുന്നു.പലതായി കാണാൻ മുതിർന്നാൽ ഈ രീതിയാൽ അറിവ് തന്നെ വേറെ വേറെ പലതായി എന്ന വസ്തുതയും അറിയാനിടയാകും.

അറിവ് അഥവാ ബോധം വേർതിരിയുന്നതുവരെ അഹങ്കാരം അറിയുന്നവനും ബുദ്ധി മുതലായവ അറിയപ്പെടുന്നവയുമായി തോന്നിയിരുന്നു. അറിവ് വേർതിരിഞ്ഞതോടെ അഹങ്കാരവും അറിവിൽ പ്രകാശിക്കുന്നതായതുകൊണ്ട് അറിയപ്പെടുന്നതായിമാറി. അങ്ങനെ അറിയപ്പെടുന്ന എഴെണ്ണത്തെയും അറിയിക്കുന്ന അറിവ് എട്ടാമാത്തെതായും എണ്ണപ്പെട്ടു.

അഹങ്കാരം അറിവിനാൽ അഥവാ ബോധത്താൽ അറിയപ്പെടുന്ന ഒരനുഭവമാണ്. അറിവിന്റെ

പൂര്‍ണ്ണ സാക്ഷാത്കാരത്തില്‍ ഈ അഹങ്കാരം അറിവില്‍ ഒളിഞ്ഞു മറയുകയും ചെയ്യുന്നു. അതുകൊണ്ടാണ് അറിവിന്റെ വേര്‍തിരിവില്‍ അഹങ്കാരം പോലും അറിയപ്പെടുന്നതായി മാറുന്നത്. അഹങ്കാരത്തില്‍ കടന്ന് അതിനെ ഉള്ളതാക്കി തീര്‍ക്കുന്ന അറിവ് അഥവാ ബോധം പിന്മാറിയാല്‍ അഹങ്കാരമുള്‍പ്പെടെ എല്ലാം മാഞ്ഞു മറയുന്നു. ബോധം പൂര്‍ണ്ണമായി, ആനന്ദഘനമായി, അനുഭവസ്വരൂപമായി, ബാക്കി നില്‍ക്കുകയും ചെയ്യുന്നു. ഇതാണ് മോക്ഷം.